# വർഗ്ഗനാശം വന്ന ഒരു മാൻ



“പെരുമാൻ” ആർട്ടിസ്ററിന്റെ കാഴ്ചപ്പാടിൽ

മുകില ചക്രവർത്തിയായിരുന്ന
'ക്ബർ ആയിരത്തോളം ചീററ
ലികളെ പുലർത്തിവന്നിരുന്ന
ായി ചരിത്രം രേഖപ്പെടുത്തിയി
ട്ടുണ്ട്. എന്തിനാണു് മഹാനായ ഈ ചക്രവർത്തി ഇതിനെ പോററിവളർത്തിയതു്? പറയാം. മറെറാന്നിനുമല്ല. മൃഗയാവിനോദത്തിനു വിനിയോഗിക്കുവാൻ മാത്രം! മുഖംമൂടി കെട്ടി, ഒരു വണ്ടിയിലാക്കി, പുലിയെ പെരുമാൻ മേയുന്ന പുൽമേട്ടിൽ കൊണ്ടുപോകും. അവിടെ എത്തിയാൽ മുഖംമൂടി അഴിച്ചുനീക്കും. പുറത്തു് വിടും. പുലി പെരുമാനിനെ പിടിക്കാൻ പായുന്നതു നോക്കി സന്തോഷിക്കും...

ഇതു് പതിനാറാംനൂററാണ്ടിൽ നടന്ന കാര്യമാണു്. ഈ സംഭവത്തിലെ കഥാപാത്രങ്ങളായ രണ്ടു മൃഗങ്ങളും ഇന്നു് ഭാരതത്തിൽ ഇല്ലാതായിരിക്കുന്നു. ചീററപ്പുലിയും പെരുമാനും, ഇനി കഥകളിൽ മാത്രമേ നമുക്കു കാണാൻ സാധിക്കൂ. ചീററപ്പുലി ഏററവും വേഗത്തിൽ ഓടുന്ന മൃഗമാണെന്നു് നിങ്ങളിൽ ചിലരെ

കോന്നിയൂർ ആർ നരേന്ദ്രനാഥ്

ങ്കിലും വായിച്ചിട്ടുണ്ടാകും. പെരുമാൻ സൗന്ദര്യമുള്ള കൊച്ചു മാനാണു്. പിരി കൊമ്പുള്ള മൃഗം. ഭാരതീയ ജ്യോതിഷത്തിൽ സ്വീകരിച്ചിട്ടുള്ള രാശിചക്രത്തിലൊന്നിൽ പെരുമാനിനാണു് സ്ഥാനം. അതിനു് ഇനിയുള്ള സ്ഥാനം അവിടെ



Nov 15, 81

മാത്രമായിത്തീർന്നിരിക്കുന്നതു്, ദുഃഖിപ്പിക്കുന്ന ഒരു സത്യമാണു്.

ഇതു് വായിച്ചപ്പോൾ നിങ്ങൾക്കു് കരഞ്ഞ തോന്നിയില്ലെങ്കിലും വേദന തോന്നിയെങ്കിലും വേദന തോന്നിയിരിക്കുമെന്നു് എനിക്കു് തീർച്ചയുണ്ടു്. ഭാരതത്തിലെ വൈവിധ്യമുള്ളജന്തുജാലങ്ങളിൽ ഏററവും കൗതുകം ഉളവാക്കുന്നവയായിരുന്ന ഈ ജന്തുക്കൾ രണ്ടും. രണ്ടും ഓട്ടത്തിൽഅതുല്യരായിരുന്നു. എങ്കിലും ആ ഓട്ടംപോലും വംശനാശത്തിൽ നിന്നു് രക്ഷിക്കുവാൻ അവയ്ക്കു് ഉതകിയില്ല! പെരുമാനിനു് മണിക്കൂറിൽ അൻപതു നാഴിക വേഗത്തിൽ പായാൻ പ്രയാസമുണ്ടായിട്ടില്ല. പുല്ലിന്റെയും കൊച്ചുകാട്ടുചെടികളുടെയും നാമ്പു മാത്രം തിന്നു നടന്നിരുന്ന പെരുമാൻ, ഒരിക്കലും കൂട്ടം വിട്ടു മേയുവാൻ ഇഷ്ടപ്പെട്ടിരുന്നില്ല. കൂട്ടത്തിലെ അംഗസംഖ്യ എത്രയായിരുന്നാലും, പ്രായമെത്തിയ മൂരി ഒന്നേ അതിൽ കാണുമായിരുന്നുള്ളു. അവന്റെ ഭാര്യാവൃന്ദമായിരുന്നു മററുള്ളവരെല്ലാം! ആൺ കുട്ടികൾ പ്രായമെത്തിയാൽ, കുലനാഥൻ അവരെ കുത്തി പുറത്താക്കും. പുറാത്തക്കപ്പെട്ടവർ കുറെ നാൾ ഒന്നിച്ചു് ഒരു കൊച്ചുകൂട്ടമായി കഴിയും. പിന്നെ സ്വന്തം ഭാര്യാസമൂഹത്തെ സ്വീകരിച്ചു് നാഥനായി ജീവിക്കും. പ്രായം ചെന്നവയ്ക്കു് പിരിയുള്ള കൊമ്പും, കഴുത്തിനോടടുപ്പിച്ചു് നിഴൽ വീശിയിരിക്കുന്നപോലെ, കറുപ്പും കാണുമായിരുന്നു. അതിനാൽ ഇതിനെ (Black buck) ബ്ളായ്ക്കു് ബക്കു് എന്നാണു് ഇംഗ്ളീഷിൽ പറഞ്ഞിരുന്നതു്. Antilope Cervicapra എന്നു ശാസ്ത്രനാമമുള്ള ഈ നാല്ക്കാലി മൃഗത്തെ കേരളത്തിൽ കണ്ടിട്ടുള്ളതായിട്ടറിവില്ല.

ബ്രിട്ടീഷു ഭരണകാലത്തു് പെരുമാനെ വേട്ടയാടുന്നതു് ആപ്പീസറന്മാരുടെ വലിയ വിനോദമായിരുന്നു. ഓരോരുത്തരും, വെടിവെച്ചിട്ടുള്ള മൃഗങ്ങളുടെ കണക്കുപറഞ്ഞു്, സ്വയം ഊററം കൊള്ളുമായിരുന്നുഎന്നും നമുക്കു് അറിവുണ്ടു്. മൃഗയാവിനോദവും കള്ളവേട്ടയും കൊണ്ടാണു് ഈ സാധുമൃഗത്തിന്റെ കുലനാശം സംഭവിച്ചിട്ടുള്ളതു്.

ഇത്തരം അഴകുള്ള നിരുപദ്രവികളായ ജന്തുക്കളെ നിലനിർത്താൻ നമുക്കു് താല്പര്യമുണ്ടാകണം. ഈ വിവരങ്ങൾ പറഞ്ഞപ്പോൾ, ആ മൃഗത്തെ കാണാൻ നിങ്ങൾക്കു് കൊതി തോന്നിയിരിക്കണം. പക്ഷേ എന്തു ചെയ്യാം! ജീവനോടെ, നിങ്ങളുടെ തലമുറയിലുള്ളവർക്കു് അതിനെ



# കുത്തുകൾ യോജിപ്പിക്കുക



ഒന്നു മുതൽ 71 വരെയുള്ള കുത്തുകൾ യോജിപ്പിച്ചാൽ കിട്ടുന്നതു് ആരുടെ ചിത്രമാണു്?

കാണാൻ സാധിക്കുകയില്ല. നേരത്തെയുള്ള തലമുറക്കാർ കരുതിയിരുന്നെങ്കിൽ ഈ നഷ്ടം സംഭവിക്കുമായിരുന്നോ? ഇതുപോലെ നിങ്ങൾക്കുശേഷമുള്ള തലമുറകളോടു് കുററം ഏററുപറയുവാൻ നിങ്ങൾ സന്ദർഭമുണ്ടാക്കാതെ സൂക്ഷിക്കുക. നമ്മുടെ വന്യജീവികളെ സംരക്ഷിക്കുവാൻ താല്പര്യം കാണിക്കുക. അവ നമ്മുടെ മഹത്തായ പൈതൃകമാണു്.